

വിശകലനം

**കെ. രാജേശ്വരി**

# പ്രതിഭാസം

**ഡോ. രാജേന്ദ്രപ്രസാദ് മുതൽ ഡോ. എ.പി.ജെ. അബ്ദുൽകലാം വരെ പല പ്രതിഭാശാലികളും അലങ്കരിച്ച രാഷ്ട്രപതിസ്ഥാനത്തേക്ക് പ്രതിഭാ പാട്ടീലിന് എന്താണ് യോഗ്യത? മൂത്തുനരച്ച കോൺഗ്രസ് നേതാവെന്നതോ, പേരിൽതന്നെ പ്രതിഭയുണ്ടെന്നതോ? പ്രസിഡൻറു സ്ഥാനത്തേക്ക് പരിഗണിക്കപ്പെടാൻ മറ്റൊരു വനിതയുമില്ലേ, ഈ ഭാരതവർഷത്തിൽ?**

ഇന്ത്യക്ക് സ്വാതന്ത്ര്യം കിട്ടിയത് 1947ലാണ്. റിപ്പബ്ലിക്കായത് 1950ൽ. സ്വാതന്ത്ര്യത്തിൻെറ 19ാം വർഷത്തിൽ രാജ്യത്തിന് ആദ്യത്തെ വനിതാ പ്രധാനമന്ത്രിയുണ്ടായി- ഇന്ദിരാ പ്രിയദർശിനി. 1966 മുതൽ 77 വരെയും 1980 മുതൽ 84 വരെയും ഇന്ദിരാജി ഭരണചക്രം തിരിച്ചു. ദുനിയാവിലെ രണ്ടാമത്തെ വനിതാ പ്രധാനമന്ത്രിയായിരുന്നു അവർ. ഒന്നാമത്തേത് സിരിമാവോ ബണ്ടാര നായകെ. സിരിമാവോയുടെയും ഇന്ദിരയുടെയും പാത പിന്തുടർന്ന് പിന്നെയും ഒട്ടേറെ മഹതികൾ വിവിധ രാജ്യങ്ങളുടെ ഭരണഭാരം കൈയാളി- ഗോൾഡാ മേയർ, മാർഗരറ്റ് താച്ചർ, ബേനസീർ ഭുട്ടോ, ഷേഖ് ഹസീന, ബീഗം ഖാലിദ സിയ, തൻസു സില്ലർ...

ഇന്ദിരാഗാന്ധി തോറ്റ് അധികാരഭ്രഷ്ടയായ 1977ലാണ് വനിതാ രാഷ്ട്രപതിയെക്കുറിച്ചുള്ള ആലോചന ആദ്യമുണ്ടായത്. രുഗ്മിണീദേവി അരുൺഢേൽ ഇന്ത്യൻ പ്രസിഡൻറായാൽ നന്നായിരിക്കുമെന്ന് പ്രധാനമന്ത്രി മൊറാർജി ദേശായിക്കു തോന്നി.

ഭരതനാട്യ കലാകാരിയും അഡയാറിലെ തിയോസഫിക്കൽ സൊസൈറ്റി അധ്യക്ഷയുമായിരുന്നു രുഗ്മിണീ ദേവി. ഏതായാലും മൊറാർജി ഭായിയേക്കാൾ വിവേകമതിയായിരുന്നു, കലാകാരി. ആയമ്മ രാഷ്ട്രപതിപദം നിഷ്കരുണം നിരാകരിച്ചു. ഒടുവിൽ ലോക്സഭാ സ്പീക്കർ നീലം സഞ്ജീവ റെഡ്ഡി രാഷ്ട്രപതിയായി തെരഞ്ഞെടുക്കപ്പെട്ടു.

പിന്നെയും കാൽനൂറ്റാണ്ടിനു ശേഷമാണ് ഒരു വനിത രാഷ്ട്രപതി സ്ഥാനത്തേക്കു മൽസരിച്ചത്. അതും മലയാളി മങ്ക. ആനക്കര വടക്കത്തു കുടുംബാംഗം ക്യാപ്റ്റൻ ലക്ഷ്മി. നേതാജി സുഭാഷ് ചന്ദ്രബോസിനൊപ്പം തോക്കെടുത്തു പോരാടിയ പൊന്നാനിയുടെ വീരപുത്രി. എ.പി.ജെ. അബ്ദുൽ കലാമിനെതിരെ വിജയസാധ്യത തെല്ലുമില്ലെന്നറിഞ്ഞുകൊണ്ടും പ്രായത്തിൻെറ പരാധീനത വിസ്മരിച്ച് അങ്കത്തട്ടിൽ ചാടിയിറങ്ങി. കലാം ജയിച്ചു എന്നത് പരമാർഥം. പക്ഷേ, മലനാട്ടു മലർമങ്ക ശിരസ്സ് നമിച്ചില്ല.

ആനക്കര വടക്കത്തെ ലക്ഷ്മിയമ്മയുടെ വീരോചിത പോരാട്ടം കഴിഞ്ഞ് അഞ്ചുവട്ടമിഹ പൂത്തു കാനനം. കലാമിൻെറ കാലവും കഴിഞ്ഞു. പുതിയ രാഷ്ട്രപതിയെ തെരഞ്ഞെടുക്കേണ്ട സമയം സമാഗതമായി.

നലമുള്ളൊരു നവഗുണപരിമളനായിരിക്കണം രാഷ്ട്രപതിയെന്ന് ഇടതുപക്ഷ പാർട്ടികൾ കാലേക്കൂട്ടി വ്യവസ്ഥ വെച്ചു. ആൾ രാഷ്ട്രീയക്കാരനായിരിക്കണം. കലാമിനെപ്പോലെ അരാഷ്ട്രീയ ബുദ്ധിജീവികൾ പറ്റില്ല. പുരോഗമന ചിന്താഗതിക്കാരും പവൻമാറ്റ് മതനിരപേക്ഷരും ആയേ മതിയാകൂ.

എണ്ണിപ്പറയാൻ ഗുണങ്ങൾ ഒമ്പതും തികഞ്ഞ ഒരാൾ സി.പി.എമ്മിലുണ്ട് -സോമനാഥ് ചാറ്റർജി. ഹിന്ദുമഹാസഭാ നേതാവ് നിർമൽചന്ദ് ചാറ്റർജിയുടെ മകൻ. പ്രമുഖ അഭിഭാഷകൻ, പ്രഗല്ഭ പാർലമെൻററിയൻ. ലോക്സഭ കണ്ട എക്കാലത്തെയും ഏറ്റവും കണ്ടാമ്രസ് സ്പീക്കർ. സോമൻ സഖാവിനെ രാഷ്ട്രപതിയാക്കിയാൽ സോഷ്യലിസം ഉടനടി നടപ്പാകും. മുലായം, ലാലു യാദവരുടെ പിന്തുണ സോമനാഥനു പ്രതീക്ഷിക്കാം. അതുവെച്ച് കോൺഗ്രസിനോട് വിലപേശാമെന്നായിരുന്നു പദ്ധതി. കഴിഞ്ഞ ജനുവരിയിൽ മുലായം സർക്കാറിനെ പിരിച്ചുവിടാൻ കേന്ദ്രം തുനിഞ്ഞിറങ്ങിയപ്പോൾ, 356ാം അനുച്ഛേദത്തിൻെറ ആജന്മശത്രു മുത്തുവേൽ കരുണാനിധി വരെ ആ നീക്കത്തെ പിന്തുണച്ചപ്പോൾ അതിനെ ചെറുത്തുതോൽപിച്ചത് സി.പി.എം ആയിരുന്നു. കാരണം, കൊൽക്കത്തയിൽനിന്ന് ദൽഹിയിലേക്കുള്ള പാത ലക്നോവിലൂടെയാണ്.

ഉത്തർപ്രദേശിലെ തെരഞ്ഞെടുപ്പ് ഫലം സഖാക്കളുടെ കണക്കുകൂട്ടൽ തെറ്റിച്ചു. മുലായമിൻെറ മുഖ്യശത്രു മായാവതി ഒറ്റക്ക് അധികാരം പിടിച്ചു. യാദവ ബന്ധുക്കളായ മാർക്സിസ്റ്റുകാരെ യാതൊരു കാരണവശാലും ബഹൻജി പിന്താങ്ങുകയില്ല. സോമൻസഖാവ് തന്ത്രപൂർവം പിൻമാറി. പകരം ഇടതുപക്ഷ നേതാക്കൾ കോൺക്ലേവു കൂടി പുരോഗമന വാദിയും മതനിരപേക്ഷനുമെന്ന് അവർക്ക് തോന്നിയ ഒരു കോൺഗ്രസുകാരനെ രാഷ്ട്രപതി സ്ഥാന

ത്തേക്കു നിർദേശിച്ചു- പ്രണബ്കുമാർ മുഖർജി.

മുഖർജി നിസ്സാരനല്ല. മുതിർന്ന നേതാവാണ്. കേന്ദ്രത്തിൽ സുപ്രധാന വകുപ്പുകൾ മിക്കതും കൈയാളി കഴിവുതെളിയിച്ചിട്ടുണ്ട്. ആരോപണവിധേയനല്ല. വൃത്തിയും വെടിപ്പുമുണ്ട്. സൗമ്യനാണ്, സോമനാഥനെപ്പോലെ ചാടിക്കടിക്കില്ല. മുമ്പ് മൂന്നു തവണ പ്രധാനമന്ത്രിപദത്തിനടുത്തുവരെ എത്തിയതാണ്- ആദ്യം ഇന്ദിരാജി വെടിയേറ്റു മരിച്ചപ്പോൾ, പിന്നെ രാജീവ്ജി ബോംബുസ്ഫോടനത്തിൽ കൊല്ലപ്പെട്ടപ്പോൾ, ഏറ്റവുമൊടുവിൽ മദാമ്മജി പ്രധാനമന്ത്രിപദം നിരാകരിച്ചപ്പോൾ.

മൂന്നു തവണയും കപ്പിനും ചുണ്ടിനുമിടക്കു തട്ടിപ്പോയി. പ്രധാനമന്ത്രിയാകാൻ കഴിയാത്തവനെ പ്രഥമ പൗരനാക്കുന്നതിൽ കാവ്യനീതിയുടെ ഒരംശമുണ്ട്.

പക്ഷേ, കോൺഗ്രസുകാർ സമ്മതിച്ചില്ല. എറിയാനറിയാവുന്നവന് വടി കൊടുക്കരുതെന്നാണ് പാർട്ടിയുടെ നയം. ജനപിന്തുണയില്ലാത്തവരെയും കാൽക്കാശിനു കൊള്ളാത്തവരെയുമേ കോൺഗ്രസിന് അംഗീകരിക്കാനാകൂ. പ്രധാന വകുപ്പുകൾ കൈയാളുന്നവരത്രയും രാജ്യസഭാവാസികളാണ്- മൻമോഹൻ സിംഗ്, അർജുൻ സിംഗ്, ശിവരാജ് പാട്ടീൽ, എ.കെ. ആൻറണി, ഓസ്കാർ ഫെർണാണ്ടസ്, മുരളി ദേവ്റ... പഞ്ചാബിൽ ജനിച്ച് ദൽഹിയിൽ സ്ഥിരതാമസമാക്കിയ മൻമോഹൻജി രാജ്യസഭാംഗമാകാൻ വേണ്ടി റേഷൻ കാർഡ് ഗുവാഹത്തിക്ക് മാറ്റിയ ആളാണ്. പാർലമെൻറിലേക്കെന്നല്ല പഞ്ചായത്തിലേക്കു ജയിക്കാൻ വേണ്ടത്ര ജനപിന്തുണയെങ്കിലുമുണ്ടായിരുന്നെങ്കിൽ മദാമ്മ ഗാന്ധി സർദാർജിയെ പ്രധാനമന്ത്രിയാക്കുമായിരുന്നില്ല. ഏതായാലും മുഖർജിയുടെ പേര് മദാമ്മ വെട്ടി. ബാബുജിയെ കേന്ദ്രമന്ത്രിസഭയിൽ നിന്ന് ഒഴിവാക്കാനാവില്ല എന്നാണ് പുറമേക്കു പറഞ്ഞ ന്യായം.

പകരം, കോൺഗ്രസ് ഏതാനും പേരുകൾ നിർദേശിച്ചു- മോത്തിലാൽ വോറ, ശിവരാജ് പാട്ടീൽ, ഡോ. കരൺസിംഗ്, സുശീൽ കുമാർ ഷിൻഡെ. ഹിന്ദുത്വ വാദിയും മുൻ കശ്മീർ മഹാരാജാവുമായ കരൺസിംഗ് ഇടതുപക്ഷത്തിന് അസ്വീകാര്യൻ. മുൻ മഹാരാഷ്ട്രാ മുഖ്യനും പട്ടികജാതിക്കാരനുമായ ഷിൻഡെയും സ്വീകാര്യനല്ല. ശിവരാജ് പാട്ടീൽ ദുർബല സ്ഥാനാർഥി, ശെഖാവത്തിനോടേറ്റുമുട്ടിയാൽ ജയിക്കണമെന്നില്ല.

ഉത്തർപ്രദേശുകാരൻ ബ്രാഹ്മണൻ വേണം രാഷ്ട്രപതിയാകാൻ എന്ന് മായാവതി നിർദേശിച്ചു. സുശീൽകുമാർ ഷിൻഡെയെ ഒരു കാരണവശാലും പരിഗണിക്കരുതെന്നും ശഠിച്ചു. (ഈ കാട്ടിൽ മറ്റൊരു സിംഹമോ, അതും നാം യു.പി ഭരിക്കുമ്പോൾ?) കോൺഗ്രസ് ഹൈക്കമാൻറ് ഷിൻഡെയെ കൈവിട്ടു. താജ് ഇടനാഴിക്കേസിൽ ബഹൻജിയെ പ്രോസിക്യൂട്ട് ചെയ്യാനുള്ള അപേക്ഷ യു.പി ഗവർണർ നിരാകരിച്ചപ്പോൾ തൃപ്തിയായി. ബ്രാഹ്മണൻ വേണം എന്ന ആവശ്യം ഉപേക്ഷിച്ചു. കോൺഗ്രസിന് ബി.എസ്.പി നിരുപാധിക പിന്തുണ പ്രഖ്യാപിച്ചു.

മായാവതിയുടെ പിന്തുണ ഉറപ്പായതോടെ സി.പി.എമ്മിൻെറ പ്രസക്തി കുറഞ്ഞു. ശിവരാജ് പാട്ടീൽ ദുർബലൻ, ജനപിന്തുണയില്ലാത്തവൻ എന്ന് പരിഭവിച്ച സഖാക്കൾക്കു മുന്നിൽ കോൺഗ്രസ് കുഴിയിലേക്കു കാൽ നീട്ടിയിരിക്കുന്ന മൂന്നു നേതാക്കളെ അവതരിപ്പിച്ചു -നിർമലാ ദേശ്പാണ്ഡെ, പ്രതിഭാ പാട്ടീൽ, മൊഹ്സിനാ കിദ്വായ്. മൂന്നുപേരും തുല്യനിലയിൽ അപ്രശസ്തർ, അപ്രസക്തർ. ആരെ വേണമെങ്കിൽ തെരഞ്ഞെടുക്കാം. ഏതെടുത്താലും ഒന്നര ഉറുപ്പിക.

ഇടതുപക്ഷക്കാർക്ക് പൊതുവിലും മാർക്സിസ്റ്റുകാർക്ക് പ്രത്യേകിച്ചും ബുദ്ധി കടുകട്ടിയാണ്. അവർ ഉടനെ പ്രതിഭാ പാട്ടീൽ മതിയെന്നു പറഞ്ഞു. കാരണം, ആയമ്മയുടെ പേരിൽതന്നെയുണ്ട് പ്രതിഭ!

നിലവിൽ രാജസ്ഥാൻ ഗവർണറാണ് പ്രതിഭാ പാട്ടീൽ. മുമ്പ് മഹാരാഷ്ട്രയിൽ മന്ത്രിയായിരുന്നു. കുറച്ചുകാലം പി.സി.സി അധ്യക്ഷയായും വളരെ കുറച്ചുകാലം രാജ്യസഭാ ഉപാധ്യക്ഷയായും പ്രവർത്തിച്ചിട്ടുണ്ട്. അഖിലേന്ത്യാ പ്രസിദ്ധയൊന്നുമല്ല. ഒരു പദവിയിലും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുമില്ല. ശ്രീമതി ടീച്ചറെപ്പോലെ ഒരു മന്ത്രി, സാവിത്രി ലക്ഷ്മണനെപ്പോലൊരു പാർലമെൻറംഗം, തെന്നലച്ചേട്ടനെപ്പോലെ പി.സി.സി പ്രസിഡൻറ്, രാംദുലാരി സിൻഹയെപ്പോലുള്ള ഗവർണർ.

പ്രതിഭാ പാട്ടീലിൻെറ ഗുണഗണങ്ങൾ പാടിപ്പുകഴ്ത്തുകയാണ് മുഖ്യധാരാ മാധ്യമങ്ങൾ. ആരോമലാമഴകു ശുദ്ധി മൃദുത്വമാഭ സാരള്യമെന്ന ഗുണത്തിനെല്ലാം പാരിങ്കലേതുപമ എന്ന് അദ്ഭുതം കൂറുന്നു. പഠിക്കുന്ന കാലത്ത് പ്രതിഭ കോളജ് ബ്യൂട്ടിയായിരുന്നെന്ന് സൗന്ദര്യാരാധകർ, പിംഗ്പോങ്ങ് ചാമ്പ്യനായിരുന്നെന്ന് കായികപ്രേമികൾ. രാഷ്ട്രപതിയുടെ സ്ത്രീലിംഗം രാഷ്ട്രപത്നിയോ രാഷ്ട്രപതിച്ചിയോ എന്ന കാര്യത്തിൽ സംസ്കൃത പണ്ഡിതരുടെ അഭിപ്രായം തേടുന്നു, ഭാഷാസ്നേഹികൾ. ജൽഗാവിൻെറ മാണിക്യം, മഹാരാഷ്ട്രത്തിൻെറ മരതകം, മരുഭൂമിയിൽ വിരിഞ്ഞ കൽഹാര കുസുമം എന്നൊക്കെ വർണിക്കുന്ന കവികുഞ്ജരന്മാരുമുണ്ട്.

ഇദംപ്രഥമമായി ഒരു വനിതയെ പ്രസിഡൻറ് പദത്തിലെത്തിച്ചതിൻെറ ക്രെഡിറ്റ് അവകാശപ്പെടുന്നു, ഇടതു-വലത് കമ്യൂണിസ്റ്റ് പാർട്ടികൾ. കെ.ആർ. നാരായണൻ രാഷ്ട്രപതിയായപ്പോഴും സഖാക്കൾ ഇതേ ഡാവിറക്കിയിരുന്നു. എട്ടുകാലി മമ്മൂഞ്ഞ് വെൽവുതാക!

ഡോ. രാജേന്ദ്രപ്രസാദ് മുതൽ ഡോ. എ.പി.ജെ. അബ്ദുൽകലാം വരെ പല പ്രതിഭാശാലികളും അലങ്കരിച്ച രാഷ്ട്രപതി സ്ഥാനത്തേക്ക് പ്രതിഭാ പാട്ടീലിന് എന്താണ് യോഗ്യത? മൂത്തുനരച്ച കോൺഗ്രസ് നേതാവെന്നതോ, പേരിൽ തന്നെ പ്രതിഭയുണ്ടെന്നതോ? നെഹ്റു-ഗാന്ധി കുടുംബത്തിൻെറ അക്രീത ദാസി എന്നതാണോ? പ്രസിഡൻറു സ്ഥാനത്തേക്ക് പരിഗണിക്കപ്പെടാൻ മറ്റൊരു വനിതയുമില്ലേ, ഈ ഭാരതവർഷത്തിൽ?

പത്തു കൊല്ലം മുമ്പ് നജ്മാ ഹിബത്തുല്ലയുടെ പേര് ഉപരാഷ്ട്രപതി സ്ഥാനത്തേക്ക് ഉയർന്നുവന്നപ്പോൾ ടാങ്കുവെച്ചത് കോൺഗ്രസുകാർ തന്നെ. പ്രത്യേകിച്ച് കോൺഗ്രസ് അധ്യക്ഷൻ സീതാറാം കേസരി. കഴിവും കാര്യപ്രാപ്തിയുമുള്ള, തൻേറടവും താൻപോരിമയുമുള്ള നേതാവാണ് നജ്മ. അവരുടെ ചെരിപ്പിൻെറ വാറഴിക്കാൻ യോഗ്യതയില്ല പ്രതിഭാ പാട്ടീലിന്. സോണിയ ഗാന്ധിയുടെയും ഉപജാപകരുടെയും പീഡനം സഹിക്കവയ്യാതെ നജ്മ ബി.ജെ.പിയിൽ അഭയം തേടിയെന്നാണ് ചരിത്രം.

ബി.ജെ.പിയിൽ ചേക്കേറി എന്ന അയോഗ്യതയുണ്ട് നജ്മക്ക്. ഷീലാ ദീക്ഷിതോ? അടിയുറച്ച കോൺഗ്രസുകാരി, മതനിരപേക്ഷ കാഴ്ചപ്പാടുണ്ട്, കഴിവും പ്രാപ്തിയുമുണ്ട്. കഴിഞ്ഞ ഒമ്പതു കൊല്ലമായി ദൽഹി മുഖ്യമന്ത്രി. മികച്ച ഭരണാധികാരി. അഴിമതിയുടെ നിഴൽപോലും തീണ്ടിയിട്ടില്ല. ജനസമ്മത, ജഗത്പ്രസിദ്ധ. പക്ഷേ, മദാമ്മാഗന്ധിക്കു കണ്ടുകൂടാ. ഏറ്റവുമടുത്ത മുഹൂർത്തത്തിൽ മുഖ്യമന്ത്രിപദത്തിൽനിന്ന് കെട്ടുകെട്ടിക്കും. പിന്നല്ലേ, രാഷ്ട്രപതി?

ഫക്രുദ്ദീൻ അലി അഹ്മദിൻെറയും ഗ്യാനി സെയിൽസിംഗിൻെറയും ശ്രേണിയിൽപെട്ട പ്രസിഡൻറായിരിക്കും പ്രതിഭാ പാട്ടീൽ. 10, ജനപഥിൽ നിന്ന് ചരടുവലിക്കുമ്പോൾ ചാടുന്ന, തുള്ളുന്ന, നൃത്തംവെക്കുന്ന പാവ. കിട്ടാവുന്നതിൽ ഏറ്റവും കഴിവു കുറഞ്ഞയാളെ തെരഞ്ഞെടുത്തു, സോണിയ ഗാന്ധി.

അമ്മായിയമ്മ വേലിചാടിയാൽ മരുമകൾ മതിലു ചാടുമെന്നൊരു പഴമൊഴിയുണ്ട്. ഫക്രുദ്ദീനെയും സെയിൽസിംഗിനെയും ഇന്ദിരാഗാന്ധി തന്നിഷ്ടപ്രകാരം തെരഞ്ഞെടുത്തതാണ്. പ്രതിഭയെ സോണിയ തെരഞ്ഞെടുത്ത് ബുദ്ധിരാക്ഷസരായ ഇടതുപക്ഷ നേതാക്കളെക്കൊണ്ട് അംഗീകരിപ്പിച്ചു, അവരുടെ നേട്ടമായി അവകാശപ്പെടാൻ അവസരവും നൽകി.

പ്രതിഭാ പാട്ടീലിൻെറ സ്ഥാനാരോഹണം സ്ത്രീശാക്തീകരണത്തെ ത്വരിതപ്പെടുത്തുമെന്നു പറയുന്നവരുണ്ട്. വനിതാ പ്രധാനമന്ത്രിയുടെ കാലത്തു നടന്ന ശാക്തീകരണത്തെക്കുറിച്ച് ബോധ്യമില്ലാത്തവർ. ഇന്ദിരാജിയുടെ ഭരണകാലത്താണ് വധുദഹനം സുകുമാര കലയായി വളർന്നുവന്നത്. പെൺഭ്രൂണഹത്യയുടെ തുടക്കം ഇന്ദിര ഭരിക്കുമ്പോൾ, സതിയുടെ പുനരാഗമനം രാജീവ് നാടുവാഴുമ്പോൾ. സോണിയ-പ്രതിഭാ യുഗവും മോശമാകാനിടയില്ല.

ഒറ്റക്കൊരു കാര്യത്തിൽ സമാധാനത്തിന് വകയുണ്ട്: പ്രതിഭാ പാട്ടീലിൻെറ സ്ഥാനത്ത് രേണുകാ ചൗധരിയെയോ ശോഭനാ ജോർജിനെയോ രാഷ്ട്രപതി സ്ഥാനാർഥിയാക്കിയില്ലല്ലോ?

●